യൊക്കെ ത്രപമുണ്ടായിട്ട പിന്നെ എന്താണിങ്ങിനെ പറയുന്നത. നിങ്ങളുടെ വാക്കിനെ കേൾപ്പാൻ നിവൃത്തിയില്ലാഞ്ഞിട്ടല്ലേ പാൎവ്വതി ഇങ്ങിനെ നിശ്ചയിച്ചത.

സുശീല—എന്താണ നിവൃത്തിയില്ലാഞ്ഞ.

വിജയ— നിറഞ്ഞിടും പ്രേമമൊടിങ്ങു നിങ്ങൾ
പറഞ്ഞിടുന്നീമൊഴി കേട്ടുവെന്നാൽ
എരിഞ്ഞിടും ചിത്തമുതാപമേറ്റു
കരിഞ്ഞുപോമിക്കമലാക്ഷി വേഗം (ഉ.വ)

സുശീല—നിങ്ങളിപ്പോൾ സുകൃതം ചെയ്യേണമെന്ന പറയുന്നുണ്ടോ. അവരവരുടെ ശരീരത്തിന്റെ ശക്തിക്കൂടി നോക്കേണമെന്നല്ലേ ഞങ്ങൾ പറയുന്നുള്ളു. ഇവിടെ പരദേവതകളെ കുടിവെച്ചിട്ടില്ലേ. അവരെ സേവിച്ചാൽ എല്ലാകാൎയ്യവും സാധിക്കുമല്ലൊ. പിന്നെയെന്തിനാണ തപസ്സുചെയ്യുന്നത.

വിജയ—
കേൾക്കേണം വലുതായിടുന്ന സുകൃതത്താൽ സാദ്ധ്യമാം കാൎയ്യമി
ങ്ങോൎക്കുമ്പോൾ ചെറുതായിടുന്ന സുകൃതത്താൽ സാദ്ധ്യമായിടുമോ
നില്ലാതെ ജലധാരചെയ്യിലുമടങ്ങുന്നത്യുഗ്രപിത്തജ്വരം
ചിക്കെന്നങ്ങൊരു തുള്ളിവെള്ളമതിനെ തൊട്ടാലടങ്ങീടുമോ

സുശീല—നിങ്ങൾ ഉപായം വിചാരിക്കുമ്പോൾ അതിനുള്ള അപായത്തെ എന്താണ വിചാരിക്കാത്തത.

അത്യന്തകോമളമതായിവൾതന്റെ ദേഹ
മത്യുഗ്രമാകിയ തപസ്സിനശക്തമാമോ
പുത്തൻ പ്രസൂനകൃതമാകിയ മഞ്ജുമാല്യം
മത്തേഭബന്ധമതിനായുതിയാകുമോ താൻ (വസ.)

അതുകൊണ്ടു കാൎയ്യം സാധിച്ചില്ലെന്നതുമാത്രമല്ല വളരെ വ്യസനത്തിന്ന എടവരുകയും ചെയ്യും.

പാൎവ്വ—ചാലേ നല്ലവഴിക്കുപോയിടുമവൾക്കീശാനനുഗ്രാഹ്യത്താൽ
മാലുണ്ടാവുകയില്ല കാലിനധികം ഖേദങ്ങളുണ്ടാകിലും
ശൂലാദിപ്രഹരത്തിനാലുമലൻ പ്രഹ്ലാദബാലൻ മരി
ച്ചില്ലല്ലോ ബാലകന്റെ ദേഹബലമോ ദൈവാനുകൂല്യം ബലം

സുശീല—അമ്മ പറഞ്ഞാൽ കേൾക്കാതിരിക്കുന്നത ഒരു നല്ല വഴിയാണൊ.

പാൎവ്വതി—അച്ഛൻപറഞ്ഞാൽ കേൾക്കാതിരിക്കുന്നതൊ.

സുശീല—ഇന്നിസ്ലിതിന്റെ അൎത്ഥം മനസ്സിലായില്ല.

ജയ—"പിതാരക്ഷതികൌമാരേ ഭൎത്താരക്ഷതിയൌവനേ
പുത്രോരക്ഷതിവാൎദ്ധക്യേ നസ്ത്രീസ്വാതന്ത്ര്യമൎഹതി"

എന്നുള്ള പ്രമാണംകൊണ്ടു ഇദ്ദേഹത്തിന്റെ അച്ഛൻ തപസ്സിന്നു പോണമെന്നു പറഞ്ഞിരിക്കുമ്പോൾ ഇദ്ദേഹമൊ ഇദ്ദേഹത്തിന്റെ അമ്മയോ അതു കേൾക്കാതെ ഇരിക്കുന്നത ശരിയാണെന്നാണ.

പാൎവ്വതി— എന്റെ അൎത്ഥം ഞാൻ പറയാം. അച്ഛൻ പറഞ്ഞാൽ കേൾക്കാതെ ഇരിക്കുന്നത ചിലപ്പോൾ നല്ല വഴിയാവുമെന്നു പ്രഹ്ലാദചരിതത്താൽ സ്പഷ്ടമല്ലെ- അതുകൊണ്ടു മേലിൽ ഗുണത്തിന്നു കാരണമായിട്ടുള്ള വഴിയാണ നല്ലവഴി. അതുകൊണ്ടു അച്ഛൻ പറഞ്ഞതതെന്നും അമ്മപറഞ്ഞതതെന്നും അല്ലനിയമം എന്നാണ അൎത്ഥം.

സുശീല— പാൎവ്വതിയോടു യുക്തിപറവാൻ സാക്ഷാൽ സരസ്വതിതന്നെവിചാരിച്ചാലും കഴിയില്ല. അതങ്ങിനെയിരിക്കുമ്പോൾ ഞാനെന്താ പറയുന്നത. (വിചാരം കണ്ണീരൊട്ടുകൂടി) ഇനി എന്താണുവേണ്ടത. ഇദ്ദേഹം കാട്ടിലേക്കു പോവാണെങ്കിൽ പിന്നത്തെ കഥയെന്താണ (എടനെന്തെപൊട്ടിസ്സ്വപ്നം)

പറയുമ്പോടുകളിസ്സുകൊണ്ടുമധികംക്ഷീണിക്കുമങ്ങുന്നിനി
ച്ചുറ്റംവിട്ടുവനത്തിൽവാണുതപംചെയ്യുന്നതോൎക്കിലിനൊ

(അണിയറയിൽ)

എന്തെന്തിത്രതിരക്കുതിപ്പടിയതിൽപൃഥ്വീധരാധീശരാ
ണന്തൎഭാഗമതിൽകടക്കണമതിന്നാസ്ഥിതിഞ്ഞോമാറിടുവിൻ- എന്ന

പാൎവ്വതി— അച്ഛൻ വന്നുതുടങ്ങി.

സുശീല— (പരിഭ്രമിച്ചു എണീറ്റുപോയി)

(അനന്തരം ഹരിശ്ചന്ദ്രനും ഹിമവാനും പുരോഹിതനും പ്രവേശിക്കുന്നു)

ഹിമവാൻ— (ദീർഘശ്വാസമിട്ടിട്ട വിചാരം)

ചട്ടറ്റൊരുതപസ്സുചെയ്യുവതിന്നാണെന്നാകിലുംഗൌരിയവൾ
പെട്ടിട്ടിന്നശമിക്കുമെന്നുള്ളനിനച്ചിങ്ങിങ്ങുപോരുന്നതെ
ഇച്ഛപ്പെട്ടവർ നല്ലകാൎയ്യമതിനായിത്തന്നെയാണെങ്കിലും
പെട്ടന്നങ്ങുപിരിഞ്ഞിടുമ്പോളുള്ളവാംദുഃഖംമഹാദുസ്സഹം

(സ്പഷ്ടം) പാൎവ്വതിയുടെതപസ്സ വിഘ്നംകൂടാതെ ഫലിക്കാൻ എന്താണ ഇപ്പോൾധൎമ്മം ചെയ്യേണ്ടത.

പുരോഹിത— ശ്രീഭൂതിഭൂഷണജനംഗുണമുള്ളവൎക്ക
ഗോത്രത്തിലാശ്യവസനാന്നഹിരണ്യദാനം
മോദേനസ്വശക്തിസമമായിവചെയ്കിലിപ്പോ
ലാഭോദയത്തിനുവരില്ലവികല്പമല്പം

ഹിമവാൻ (ആലോചിച്ചിട്ട)

ശൎവ്വൻതൻപദപത്മസേവവിരവിൽചെയ്യിക്കുവോൻനാരദൻ
ദുൎവ്വാസാദിവരൊത്തമാമുനികളെയിങ്ങുവരുത്തീടണം
നിൎവ്വാദംഗുണമുള്ളപാത്രമതിനായിക്കാലമേകീടണം
സൎവ്വസ്വംക്ഷമഗൌരിതന്നുടെതപസ്സൊക്കെഫലിച്ചീടുവാൻ

ഈ വിവരം മന്ത്രികളോട പറയൂ.

ഹരിക്കാരൻ— കല്പനപോലെ.

ഹിമവാൻ— ഒരം ദാനങ്ങളൊക്കെ ഇപ്പോൾ ഇവിടുന്നുതന്നെ ചെയ്യാൽ കൊള്ളാം.

പുരോഹിതൻ— അങ്ങിനെതന്നെ.

(ഹരിക്കാരനും പുരോഹിതനും പോയി.)

ഹിമവാൻ— ഞാൻ കരുത്തക്ക കടക്കുകതന്നെ. (അതുചെയ്യുന്നു.)

പാൎവ്വതി— (സഖികളോടുകൂടി ആചാരോപചാരങ്ങളെ ചെയ്യുന്നു.)

ഹിമവാൻ—(ഇരുന്നിട്ട) പാൎവ്വതിയാത്രപുറപ്പെടാൻ വേണ്ടതൊക്കെ ഒരുങ്ങിയില്ലെ.

പാൎവ്വതി— ഉവ്വ.

ഹിമവാൻ—നിങ്ങൾക്ക നിങ്ങളുള്ളപ്പോൾ മറ്റാരും സഹായം വേണ്ടതില്ലല്ലൊ.

വിജയ— വേണ്ടന്നില്ല.

ഞങ്ങൾക്കുവേണ്ടതെന്നൊക്കെയുമിപ്രകാരം
മങ്ങാതെചെയ്തുവിരവോടതുംഭവാന്റെ
ഭംഗംവരാതെവിലസുംദയയൊന്നുവേണ
മിങ്ങെപ്പൊഴുംപ്രബലമായസഹായമായി (൫൦)

ഹിമവാൻ— പാർവ്വതിയുടെ അമ്മയ്ക്കിപ്പോഴും സമ്മതമായിട്ടില്ലെ.

ജയ— ഇല്ല.

ഹരിക്കാരൻ— (പ്രവേശിച്ചിട്ട) തമ്പുരാട്ടിയുടെ ഒരു തിരുവെഴുത്തുണ്ട.

ഹിമവാൻ— ആൎക്കുകൊടുപ്പാനാണ. പാർവ്വതിക്കോ—

ഹരിക്കാരൻ— അതെ.

പാർവ്വതി—(ഭക്തിയോടുകൂടി എഴുത്തുവാങ്ങിച്ചുവായിക്കുന്നു)

വാത്സല്യംസ്നേഹത്തിനാലന്നിഹതടവുതപ
സ്സിന്നുഞാൻചൊന്നതെല്ലാം
മോക്ഷമ്പോലിസ്സാരമില്ലെന്നറിയിതുശുഭമാം
നിന്മതംസമ്മതമ്മേ
പക്ഷംനേരിട്ടുനിയ്യെന്നൊടുമലമകളേ
യാത്രചൊല്ലെണ്ടെപോഴെ
മുറ്റക്ഷോഭത്തെസ്സഹിപ്പാൻവിഷമമതുവശാ
ലിന്നുഞാൻപാർത്തിടുന്നേൻ (൫൧)

ഹിമവാൻ— (കേട്ടുസന്തോഷിക്കുന്നു)

ജയ—(വിചാരം) അമ്പോ എന്തൊരുസ്നേഹം. ഇതുവളരെനന്നായി.

വിജയ— (വിചാരം) അമ്പോ ഒരു ഊഹം.

പാർവ്വതി— (വിചാരം) കഷ്ടം ഇതിന്റെ ഉത്തരാർദ്ധമൊന്നു മഷിയിട്ടപോലെ ഇരിക്കുന്നു. ആകട്ടെ ഇങ്ങിനെയെങ്കിലും അമ്മ സമ്മതിച്ചുവല്ലൊ.

ഹിമവാൻ— ഞങ്ങൾക്കൊക്കെ വളരെ സന്തോഷമായി.

പാർവ്വതി— ഈ വിവരംതന്നെ അമ്മയോട അറിയിക്ക—

ഹരിക്കാരൻ— കല്പനപോലെ (എന്ന പോയി—)

(ആകാശത്തിൽ ആത്മസ്വരത്തോടുകൂടി)

വമ്പേറുംമലമകൾ ഞങ്ങളൊടുവേർപെട്ടുപോയിട്ടുവാൻ
കമ്പംവിട്ടുടസമ്മതിക്കയതില്ലിങ്ങുള്ളൊരുദ്വേഗം

തന്ന്യാനങ്ങളിംഗമിച്ചിട്ടമ്പോളത്തുനിന്താനായ്ശ്രമിച്ചിട്ടവാ
നമ്പോടാൎദ്ധികാരമില്ലിഹജനിച്ചിട്ടുള്ള ജന്തുക്കളിൽ

ഹിമവാൻ— (നോക്കീട്ട) പൌരന്മാരെല്ലാംകൂടെവന്ന നിറഞ്ഞിരിക്കുന്നു. കുട്ടികളും പെണ്ണുങ്ങളും വയസ്സന്മാരും മററുമെല്ലാമുണ്ട്. ഹാ—ഇവൎക്ക് ഇന്നവ്യസനമെന്നില്ല. ഇവരെ എങ്ങിനെയാണ പറഞ്ഞ സമ്മതിപ്പിക്കേണ്ടത. ഇത്ര വളരെ ആളുകൾ കൂടിയിരിക്കുന്നിടത്തിൽ വിളിച്ചിട്ടുപോലും പറഞ്ഞാൽ കേൾക്കാൻതന്നെ പ്രയാസം. എന്താണ വേണ്ടത. ഇവർ പാൎവ്വതിയുടെപിന്നാലെ കാട്ടിലേക്ക പുറപ്പെടുമെന്നാണ തോന്നുന്നത, അതിന്നൊരു നിവൃത്തിയുണ്ടാക്കണമല്ലൊ.

പാൎവ്വതി— ഈ പെണ്ണുങ്ങളുടേയും വൃദ്ധന്മാരുടേയും മററും വ്യസനത്തെ ഒരു വിധം സഹിച്ചാലും ഇത സഹിക്കാൻവയ്യ.

വിജയ— ശരിയാണത.

അങ്ങനേകിയപട്ടുജാലതരാലങ്കാരവുംസൽഗ്ഗുണം
തിങ്ങുംപുസ്തകവുംവിളങ്ങിനകളിക്കോപ്പുംധരിച്ചങ്ങിനെ
തേങ്ങിത്തേങ്ങിയിതാകരഞ്ഞുഴലുമീബ്ബാലൎക്കുഴംസങ്കടം
മങ്ങാതിപ്പോഴതൊന്നുകാണുകിലഹോകല്ലുംകരഞ്ഞീടുമേ

ജയ—ഇവരൊക്കപ്പാടെ കാട്ടിലേക്കു പോന്നാൽ കാടും നാടും തമ്മിൽ മാറിപ്പോവുമെന്നാണ തോന്നുന്നത.

(പുരോഹിതൻ പ്രവേശിക്കുന്നു. എല്ലാവരും ആചാരോപചാരം ചെയ്തു ഇരിക്കുന്നു)

ഹിമവാൻ—ദാനങ്ങളൊക്കെ വിധിപോലെ ചെയ്തില്ലേ.

പുരോഹിതൻ— പ്രാജ്യപ്രഭാവഗുണജാലമെഴും ഭവാന്റെ
രാജ്യാധികാരമതുകേവലമങ്ങുവിട്ട
സൎവ്വസ്വവുംസപദിദാനമതാക്കൊടുത്ത
നുൎവ്വീസുരൎക്കുവിധിപോലെവിശിഷ്ടവൃത്ത

ഹിമവാൻ—അതെന്തെ കൊടുത്തില്ല.

പുരോഹിതൻ— അതുമേടിച്ചാൽആരാമംകൊണ്ട തപസ്സിനുവിഘ്നമാവുമെന്നുള്ളവിചാരത്താൽആരുംമേടിപ്പാനുണ്ടായില്ല.

ഹിമവാൻ—അയ്യോ എന്നാലിനി എന്താണുവേണ്ടത. പാൎവ്വതിക്കുവേണ്ടി എന്റെ സൎവ്വസ്വവും ദാനംചെയ്വാൻ സംഗതിവരില്ലെന്നുണ്ടോ.

ജയ— (സ്വകാൎയ്യമായിട്ട) പാൎവ്വതിയെക്കുറിച്ചുള്ള സ്നേഹം അമ്മയേക്കാൾ അച്ഛനു തന്നെ ഏറുമെന്നാണ തോന്നുന്നത.

വിജയ—എന്ത. ഇവരിൽ ഒരാളേക്കാൾ ഒരാൾക്ക സ്നേഹമേറുമെന്ന പറവാൻവയ്യ. മാതൃത്തരയുടെ മട്ടേ ഇതാണെന്നേയുള്ളു.

ലാളിക്കും ചിലർ ബാലരെച്ചിലരടിക്കും ഹന്ത ചിത്താത്മനാ
ശ്ലാഘിക്കും ചിലർ വിട്ടിടാ ചിലർ സദാ ധൎമ്മോപദേശം ചെയ്തിട്ടും
മേളിച്ചീറവുമിട്ടു മന്യുപെരുമാറുമായിട്ടിടും
കേൾക്കുമ്പോൾ മതിനശേഷമുമതിസ്നേഹം നിമിത്തം ദൃഢം (പ്രർഷ)

പാൎവ്വതി—ഇതിങ്ങിനെതന്നെയാണ.

പുരോഹിതൻ—കേടില്ല. ആളില്ലാത്തിട്ട കൊടുത്തില്ലെന്നുള്ളതുകൊണ്ട പുണ്യത്തിന്ന കുറവുവരില്ല.

ഹിമവാൻ—പരശിവഭജനം വേണ്ടതുപോലെയൊക്കെത്തുടങ്ങിച്ചില്ലെ-

പുരോഹിതൻ—ഇപ്പോൾ ഇത പ്രത്യേകിച്ച തുടങ്ങാനൊന്നുമില്ലല്ലൊ- ദേവകളും മഹൎഷികളും മറ്റെല്ലാവരും കാമദേവദാഹാനന്തരം തന്നെ ഈ കാൎയ്യമുദ്ദേശിച്ച ശിവനെ സേവിച്ചു തുടങ്ങീട്ടുണ്ടല്ലൊ- പാൎവ്വതിയുടെ യാത്രകൊണ്ടുള്ള വ്യസനസംഭ്രമങ്ങളെക്കൊണ്ട ഞാനിവിവരം മറന്നിട്ടാണ മുമ്പിങ്ങിനെ പറഞ്ഞത-

ഹിമവാൻ— ഉ- ശരിതന്നെ- (ആകാശത്തിൽ ആനന്ദസ്വരത്തോടുകൂടി "വമ്പേറും മലമക" എന്ന ശ്ലോകം ചൊല്ലുന്നു-

ഹിമവാൻ— ഇവരെയെങ്ങിനെയാണ സമാധാനപ്പെടുത്തേണ്ടത-

പുരോഹിതൻ— (ദേഷ്യംഭാവിച്ചുകൊണ്ട)

താപം കെടുക്കുമൊരു ധൎമ്മമതിന്നുവേണ്ടി
നൈപുണ്യമേറുമിവൾ പോമളവിൽ തടുത്താൽ
കോപം മുഴുത്തുടനെ നിങ്ങളെയൊക്കെയും ഞാൻ
ശാപാഗ്നികൊണ്ടു പൊടിഭസ്മമതാക്കുമേറ്റിൻ

ഹിമവാൻ—ഇതുകൊണ്ടൊന്നും സാദ്ധ്യമില്ല. ഇവൾ അതിന്നമാത്രം വ്യസനമുണ്ട.

ബാലന്മാർന്നിജധർമ്മമായൊരവിവേകത്തിന്നുപേക്ഷിക്കുന്നാൽ
പാലോലുംമൊഴിമാർപ്രതിക്ഷതതന്നെന്നാർപ്പുവിഭ്രമമുള്ളവർ
ക്കോല്ലംക്ഷീണമതിന്നുകെല്ലൊടുവിരോധതാപംവരുന്നാരഹോ
മാലോടിന്നുകരത്തെയിതാകലശൽകൂട്ടീടുന്നുകണ്ടിലയോ (൮൪)

പുരോഹിതൻ— ശെരിശെരിതാവകവചനം
പരിചൊടിവർക്കിന്നുദുസ്സഹമതോർത്താൽ
മരണോത്തരകാലംഗൗരി
വിരഹമതാണെന്നുതോന്നുന്നു

ഇനി എന്താണുവേണ്ടത്.

ഹിമവാൻ—ഇനിയൊന്നുംതോന്നുന്നില്ല പാർവ്വതിയുടെ പിന്നാലെ കാട്ടിലേക്കു പോവുന്നൊണിവരുടെ ഉത്സാഹം. ഇതു വലിയ ദുർഘടമായി തീർന്നു.

പാർവ്വതി—ഇവർ പിന്നാലെ പോരുന്നോട്ടെ. പിന്നെ ദുർഘടമൊന്നുമില്ലാതകണ്ടേക്കാം.

പുരോഹിതൻ— എന്തിനെയാണിത വഴിയിൽവെച്ചുറങ്ങുമ്പോഴും തരംനോക്കി ഇവരെയൊക്കെ കബളിക്കതന്നെയല്ലേ.

പാർവ്വതി—അതെ,അല്ലാതകണ്ടൊന്നിവൃത്തിയില്ല.

പുരോഹിതൻ—ഇതുകൊള്ളാം. (എല്ലാവരും മഹാഘോഷശ്രവണത്തെനടിക്കുന്നു.)

ജയ—(നോക്കീട്ട്)

ഉള്ളിൽതെള്ളൊടുതുള്ളിത്തുള്ളിക്കൊണ്ടതിജവത്തിലോടീടും
വെള്ളക്കുതിരകൾനാലൊത്തുള്ളൊരുതേരൊന്നിതാവരുന്നുണ്ട്.

പുരോഹിതൻ—പാർവ്വതിക്കു പോവാനുള്ളതേരെത്തി. നേരമൊന്നുനോക്കട്ടെ. (അതുചെയ്തിട്ട്) അനുകൂലമായി.

വർദ്ധിച്ചിട്ടുബലമെഴുംശുഭയോഗമുള്ള
ശുദ്ധോദയോദ്ഭവമുഖമാംചരരാശിയായി
ക്ലേശം ഉജ്ഝിച്ചുധിയതൊട്ടുവിചാരയോത്തു
മൂലേന്ദുമൂർദ്ധന്നെന്നിനച്ചഥയാത്രചെയ്ക. (൮൫)

(പാർവ്വതിയും സഖിമാരും യാത്രാകൃത്യങ്ങളെചെയ്യുന്നു)

പാർവ്വതി—(തൊഴുതുകൊണ്ടുവിചാരം)

മല്ലായുധരിപോ നിൻ കല്യാണഗുണാവലിധ്യേ
സല്ലോകപൂജ്യസർവ്വേശ കല്യാണമാതിരിക്കുമേ (൮൬)

(എന്ന പ്രാൎത്ഥിക്കുന്നു)

പുരോഹിതൻ—(പാൎവ്വതിയുടെ മുഖത്തുനോക്കിക്കൊണ്ടു വിചാരം)

മാരന്തന്നുടൽചുട്ടുവിട്ടതായൊരെന്നേയുമാസ്വാമിയെ
ന്നോൎത്തീടുംപ്രണയപ്രകോപവുമഹോ ചേരുംമഹാരാഗവും
നേരായുള്ളൊരുഭക്തിയുംഗിരിശനിൽകൂടീടുമിജ്ജാതിതാൻ
ഭൂമിദ്ധ്യാനമിതിന്നെഴുംമഹിമയെച്ചൊല്ലാവതല്ലംശമെ

(പാൎവ്വതിയാത്രപുറപ്പെടുന്നു)

വിജയ—(ചെവിടോൎത്തുകൊണ്ടു ആനന്ദത്തോടുമത്ഭുതത്തോടുംകൂടി)

വീണാവേണുമൃദംഗശംഖപടഹാരാവങ്ങൾനാകത്തിലും
ചേണാൎന്നിങ്ങുമുഴങ്ങിടുന്നു

ജയ—(സുഖംനടിച്ചുംകൊണ്ടു)ത്തുളമൊൎത്തീടുന്നുമന്ദാനിലൻ

ഹിമവാൻ—(അത്യാനന്ദാശ്ചൎയ്യങ്ങളോടുകൂടിനോക്കിക്കൊണ്ടു)

വീണിടുന്നിതുപുഷ്പവൃഷ്ടിധരയിൽ

പുരോഹിതൻ—(മേല്പിലേക്കുനോക്കിക്കൊണ്ടു)

ക്ഷുണ്ണപ്പുരന്തംബരേ
താണീടാതെഫലത്തുവെച്ചിതപറന്നീടുന്നനന്നൊരാകയും

(എല്ലാവരും നടക്കുന്നു)

പുരോഹിതൻ— ഇങ്ങിനെ നടന്നാൽ മുപ്പത്തിരണ്ടു അടി വെയ്ക്കുമ്പോൾ തേരിൽ കേറാൻ പാകമാവില്ലെ.

പാൎവ്വതി— ഇത്രവലിയ വൃദ്ധന്മാര നിലത്തുനില്ക്കുമ്പോൾ എങ്ങിനെയാണു തേരിൽ കേറേണ്ടതു.

ഹിമവാൻ— എന്നാൽ വേണ്ട.

പുരോഹിതൻ— ആറുവില്പാടോളമെങ്കിലും ഇടയിൽനില്ക്കാതെകണ്ടുതന്നെ നടക്കണം. അതിന്നു പൌരന്മാരുടെതിരക്കുകൊണ്ടു വിരോധമാവുമൊ.

പാൎവ്വതി— ഇല്ല. നില്ക്കാതെകണ്ടു നടന്നുകൊള്ളാം.

(എല്ലാവരും പോയി)

തപോയാനമെന്ന മൂന്നാമങ്കം കഴിഞ്ഞു.

# ഉമാവിവാഹം.

## നാലാമങ്കം

——०——

(അണിയറയിൽ)

ആവു ഇനി അസഹ്യം ഖേദമായി,

താരേശമൌലിഭഗവാന്റെ വിധങ്ങളേവം
പാരാതറിഞ്ഞു ഗരുഡന്റെ ഗളത്തിലേറി
പാരംജവത്തൊടുരമാപതിയായസാക്ഷാൽ
നാരായണൻനലമൊടിങ്ങെഴുന്നെള്ളിടുന്നു (ഫരര്)

(അനന്തരം ശ്രീനാരായണൻ പ്രവേശിക്കുന്നു)

ശ്രീനാരായണൻ— (നേരെനോക്കീട്ട്) ഇദ്ദേഹത്തിന്റെ അവസ്ഥ ഇപ്പോഴും ഇങ്ങിനെയായല്ലൊ.

കിടക്കുംവേഗാലേറെത്തൊടിയിമിരക്കുംവിവശനാ
ഞടുക്കുംധ്യാനിക്കുംവടിവിൽനെടുവീർപ്പോടുടനുടൻ
കുടുങ്ങിപ്പോയാനിസ്സുരവരനെമീനദ്ധ്വജനതാ
ദൃഢംകാമൻകേമൻശിവശിവമഹാത്മ്യസ്ഥാനമഹോ (ഫരര്)

(അനന്തരം ഈ വിധംതന്നെ പ്രവൃത്തിച്ചുകൊണ്ടു ശ്രീപരമേശ്വരൻ പ്രവേശിക്കുന്നു)

ശ്രീപരമേശ്വരൻ— (നേരെനോക്കി ഒന്നു ദീർഘശ്വാസമിട്ടു) അപ്പാ സപ്തർഷികളിവിടുന്ന പോയിട്ട ഒരുനാഴികയെ ആയുള്ളു. ഒരുയുഗംപോലെ പോരാ ഇനിക്കു തോന്നിയതു. ആവു ഇങ്ങിനെ യാണെങ്കിൽ ഒരിൽചിലനാനം ദിവസം എങ്ങിനെ ഞാൻ കഴിച്ചുകൂട്ടും. അസാദ്ധ്യംതന്നെ. (ഒന്നുകൂടി ദീർഘശ്വാസമിടുന്നു)

ശ്രീനാരായണൻ—(ശ്രീപരമേശ്വരനെ നോക്കീട്ട ആലോചിച്ചിട്ട)

ഗൌരീചാരുഗുണങ്ങളാലുമകൊണ്ടധികമാസ്ഥിതത്തിൽവർദ്ധിച്ചിട്ടും
മാരന്തന്നൊയതല്ലഹേതു ഹരനിസ്സംഭ്രാന്തിയുണ്ടാകുവാൻ

പാരമ്മേന്നലകിൻറനേരെയുമഹോശ്രീദ്ദുതന്നേരെയും
ചേരുന്നോരുകൃപാപ്രവാഹമതുമുണ്ടില്ലിങ്ങുകില്ലൊട്ടുമേ (൧൪൮)

അല്ലെങ്കിൽ കാമാരിയായ ഇദ്ദേഹത്തിനോട കാമൻ വിചാരിച്ചാലെന്തുകഴിയും. (കുറെക്കൂടി ആലോചിച്ചിട്ട) ഈ കാൎയ്യത്തിൽ ഇദ്ദേഹം ഇങ്ങിനെ കിടന്ന പരിഭ്രമിക്കുന്നതിന്നൊരുളുതമില്ല. പാൎവ്വതിയുടെ തപസ്സും മററും അവിടെ ഇരിക്കട്ടെ- അതുകൂടാതെകണ്ടതന്നെ എത്രവളരെ ഭക്തന്മാരാണ ഇതുതന്നെ പ്രാൎത്ഥിച്ചുംകൊണ്ടിദ്ദേഹത്തിനെ സേവിക്കുന്നത.

ശ്രീപരമേശ്വരൻ — (ധ്യാനിച്ചുംകൊണ്ട)

അല്ലേദേവമഹർഷിമൎത്ത്യഗണമേനിങ്ങൾക്കുംകാമമ
ങ്ങെല്ലാംനൾകുവതിന്നിനിക്കധികമായെഴുന്നമാൽകന്നതൊൻ
കല്യാണത്തിനസന്മുഹൂൎത്തമധുനാചിന്തിക്കിൽമൂന്നാംകഴി
ഞ്ഞല്ലാതില്ലിഹനൂനമെന്നമുനിമാർചൊല്ലുന്നിതെന്താവതും

നാളീകായുധകേളികൾക്കിനിൻദയിതതൻഭക്ത്യാപ്രസാദിച്ചുഞാ
നാളുംകോപമൊടെന്നിലെയ്തിടരുതേന്നരിച്ചുനിന്നൊപ്പമാം
ലാളിപ്പാൻമമവൈകിടുന്നഹൃദയേനാളംമൂന്നതിന്നിപ്പുറം
വേളിക്കില്ലമുഹൂൎത്തമെന്നമുനിമാരോതുന്നിതെന്താവതും (൧൪൯)

ധന്യേസുന്ദരിധൎമ്മചാരിണിമഹാധാത്രീധരേന്ദ്രൻറനൽ
കന്യേനിന്നുടെദാസനായമമയാതൊരുസാഹമൊട്ടല്ലമേ
എന്നല്ലായതിനാൽപരിഭ്രമമിനിക്കേറുന്നുമൂന്നാംകഴി
ഞ്ഞെന്നല്ലാതെവിവാഹമിങ്ങതുപോൽചിന്തിക്കിലെന്താവതും

ഗരുഡൻ —(ആകാശത്തിൽനിന്ന ഭൂമിയിൽ ഇറങ്ങീട്ട വചാരം) ആവൂ.

ഝങ്കാരത്തോടുസപ്താംബുധികളുമിളകു
ന്നോരെൻറപക്ഷദ്വയത്തിൻ
വൻകാറേററിട്ടുമേരുററിഹതരുനികരം
മന്നിൽവീഴാതെകണ്ടു
കങ്കേളിപ്പൂമലർക്കുവിതിന്നുടെനടുവിൽ
പാൎവ്വതീശൻറപാദ
ത്തിങ്കൽക്ഷിപ്രംപതിക്കുന്നതിനരുതെ
പണിപ്പെട്ടുഞാൻപാരമിപ്പോൾ (൧൫൦)

ശ്രീനാരായണൻ—(ഗരുഡന്റെ കഴുത്തിൽനിന്നു ഇറങ്ങീട്ടു)

എന്നാൽചെന്നാലുമിനിത്താൻനിന്നോച്ചിന്തിച്ചിടുംവരെ
നന്ദിച്ചുപുഷ്പാദികളെത്തിന്നിട്ടുലീലചെയ്യനീ (൩൧)

ഗരുഡൻ—കല്പനപോലെ (എന്നുപോയി.)

ശ്രീനാരായണൻ— ഇനി നേരമ്പോക്കു പറഞ്ഞു ഇദ്ദേഹത്തിന്റെ ഈ മനസ്സംഭ്രമംകുറയ്ക്കാൻ നോക്കട്ടെ. (ശ്രീപരമേശ്വരന്റെ അടുക്കൽചെന്നിട്ടു) ഇപ്പോഴും ഇദ്ദേഹം എന്നെ അറിയുന്നില്ല. (ഉറക്കെ)

എന്തിപ്പോൾനെടുവീർപ്പോടിങ്ങിനെവിയർത്തുകൊണ്ടുഴന്നീടുവാൻ
ബന്ധംഹന്തമനസ്സിലത്തിവിരവോടെന്തിത്രചിന്തിപ്പതും

(വിചാരം) എന്തോ, ഇപ്പോഴും ഒരു വ്യത്യാസവുംവന്നിട്ടില്ല
(ശ്രീപരമേശ്വരനെ കുലുക്കിക്കൊണ്ടുച്ചത്തിൽ)

എന്തെന്തോരാറവുമന്തികത്തിൽമരുവീടുന്നിഷ്ടനാമെന്നെയും
സന്തോഷത്തോടുകണ്ടിടാത്തതുമവോൻബാലേന്ദുമൌലേസഖേ

ശ്രീപരമേശ്വരൻ—(ഞെട്ടിയുണർന്നനാട്യത്തിൽ നോക്കീട്ടു മന്ദസ്മിതത്തോടുകൂടി) ഒല്ലേ, നാരായണൻവന്നിട്ടു കുറച്ചുനേരമായെന്നുണ്ടോ?

ശ്രീനാരായണൻ—ഉവ്വ.

ശ്രീപരമേശ്വരൻ— ഞാനറിഞ്ഞില്ല. എന്റെ മനസ്സിപ്പോൾ വല്ലാതെകണ്ടു പരിഭ്രമിച്ചുവശായിരിക്കുന്നു.

ശ്രീനാരായണൻ—(മന്ദഹാസത്തോടുകൂടി)

അത്യന്തദുസ്സഹപരാക്രമമേറുമാറു
ശത്രുക്കളിൽപ്രഥമനാകിയകാമനേയും
കത്തിക്കരിച്ചബഹുധീരനതാംഭവാന്റെ
ചിത്തത്തിനെങ്ങിനെപരിഭ്രമമിന്നുവന്നു (൩൨)

ശ്രീപരമേശ്വരൻ— (കുറച്ചു ലജ്ജിയ്ക്കുന്നു.)

ശ്രീനാരായണൻ—ഇതുകൊണ്ടിപ്പോൾ ലജ്ജിക്കാനൊന്നുമില്ല. ഞാൻ മുമ്പിൽതന്നെ പറഞ്ഞിട്ടില്ലേ “ഒരുതയ്യാരത്തിന്നാധാരയെന്നു”

ശ്രീപരമേശ്വരൻ— ഇനിയ്ക്കിപ്പോഴും അങ്ങിനെ കാമരാഗമില്ല. പക്ഷേസഹിക്കാൻ വയ്യാതെകണ്ടുള്ള ഒരു ഭയമുണ്ടു് അത്രേയുള്ളൂ.

ശ്രീനാരായണൻ (പുഞ്ചിരിയിടുന്നു.)

ശ്രീപരമേശ്വരൻ.—എന്താ ചിരിക്കുന്നത ഇനിക്കുരാഗമില്ല കുറച്ചുസ്നേഹമുണ്ടെന്നേയുള്ളൂ എന്നും മററും പറയുന്നതുതന്നെ രാഗമുള്ളവരുടെ ഒരു ലക്ഷണമാണെന്നു വച്ചാണോ.

ശ്രീനാരായണൻ—അതേ ഇതൊരുലക്ഷണമാണോ.

ശ്രീപരമേശ്വരൻ—അതെന്തെങ്കിലുമാവട്ടെ. ഇനിക്കിപ്പോൾ കാര്യമായിട്ടു ദയകൊണ്ടാണു പരിഭ്രമം രാഗംകൊണ്ടല്ല. അതെന്താണെന്നല്ലേ. രാഗത്തിനു പിന്നെ വിശേഷിച്ചൊരു കാരണവുമുണ്ടായിട്ടില്ല. ദയയെല്ലാം അങ്ങിനെയല്ലതാനും.

ശ്രീനാരായണൻ—ദയയ്ക്കെന്താണു ഒരു കാരണമുണ്ടായിട്ടുള്ളത.

ശ്രീപരമേശ്വരൻ—അതിന്നൊരുകാരണംപോരാ അനേകംകാരണങ്ങൾ ഉണ്ടായിട്ടുണ്ടു, പറയാം കേൾക്കു—

കാമോജ്ജീവനമായതിന്നുമസുരേന്ദ്രോന്മൂലനാശത്തിനും
സാമോദംവിധിതൻവചസ്സനുസരിച്ചത്യാദരത്താൽഭവാൻ
പ്രേമത്തോടെന്നുഗൗരിതൻപരിണയം ചെയ്യേണമെന്നോററവും
കാമംപൂണ്ടുതൊഴുന്നുഞങ്ങൾസതതംകാരുണ്യവാരാന്നിധേ

ഇങ്ങിനെ ത്രൈലോക്യത്തിലുള്ള ആളുകളൊക്കെ കൂടി വളരെക്കാലം ഭജിച്ചാൽ* ദയയില്ലാതകണ്ടു വരുമോപിന്നെ.

വെള്ളത്തിൻമദ്ധ്യഭാഗേഹിമസമയമതിൽ
ഗ്രീഷ്മകാലത്തിലേററം
പൊള്ളുംപഞ്ചാഗ്നിമദ്ധ്യേമഴയതിൽമറ
വില്ലാതെയുള്ളോരുദേശേ
ഉള്ളിൽഭക്ത്യാവസിച്ചങ്ങിനെവളരെയുഗം
ഘോരമാകുന്നതപംചെ
യ്തുള്ളോരീഗൗരിതന്നിൽകരുണമനസി
കല്ലിന്നുമില്ലാതെയാമോ ൧൩൭

ശ്രീനാരായണൻ—ആട്ടെ പാർവ്വതി ഇത്രകേമമായിട്ടു തപസ്സുചെയ്തത ഈ ആഗ്രഹം കൊണ്ടാണെന്നു എങ്ങിനെ നിശ്ചയിച്ചു.

ശ്രീപരമേശ്വരൻ—അതുംപറയാം.

തോലുംമേഖലയുംജടാപടലവുംകെട്ടിൽപിലാശിന്റെനൽ
കോലുംഭസ്മവുമേവമങ്ങുചനയിച്ചോരുണ്ണിതൻവേഷമായ്
ശൈലേന്ദ്രാത്മജതൻതപോവനതലംതന്നിൽപ്രവേശിച്ചുഞാൻ
ചാലേപാർവ്വതിതന്നുറപ്പുകഠോപലംമോദാൽപരീക്ഷിക്കുവാൻ
വന്മാഹാത്മ്യമൊടുള്ളതത്തപോവനമതിൽചേരുന്നവൃക്ഷവ്രജം
സമ്മോദമൊത്തുവേണ്ടതൊക്കെവഴിപോലക്കാതിഥ്യോടേകുന്നതും
തമ്മിൽജാതിവിരോധമൊട്ടുമതവുംജന്തുക്കളുംതങ്ങളിൽ
ചെമ്മേപാരമിണങ്ങിടുന്നതുമഹംകണ്ടങ്ങുകൊണ്ടാടിനേൻ

ആരാമേസൽപ്പുരാണോത്തമതമകഥയെ
കീരജാലങ്ങൾപാടു
ന്നേരംക്ഷുത്തൃഷ്ണപുത്രപ്രണയമിവകൾ
തൊട്ടുള്ളതെല്ലാംമറന്ന്
നീരാട്ടുംനേത്രമോടുംകിടികരടിഗജം
വ്യാഘ്രസിംഹങ്ങളെന്ന
ല്ലോമോദമോടേസതതമാലംപുളകമിളകിത
മാസ്ഥിന്നുകേൾക്കുന്നകണ്ടേൻ

ശ്രീനാരായണൻ—ഹോ ഹോ ആ സ്ഥലത്തിന്റെ മാഹാത്മ്യം വളരെ കേമംതന്നെ. പിന്നെ പിന്നെ-

ശ്രീപ—എന്നെക്കണ്ടാരുനേരത്തുടനൊരതിഥി
യെത്തുന്നതുണ്ടെന്നിവണ്ണം
നന്നായ്ച്ചൊല്ലുന്നൊരാമോമൽകിളിയുടെവചനം
കേട്ടുസന്തുഷ്ടയായി
നന്ദ്യാമാനിച്ചുകൊണ്ടങ്ങിനെപലകുശല
പ്രശ്നമോടെത്തുമാളി
ചന്ദ്രാഭത്തോടൊത്തുധാത്രീധരസുതയെതിരേ
റ്റിട്ടിനാൾഗാഢഭക്ത്യാ (൫൬)

അക്കാതരാക്ഷിമണിയാൾവിധിപോലെചെയ്ത
സൽക്കാരമേറ്റൊരുമനോഴികയങ്ങടങ്ങി
ആക്കാലമിങ്ങിനെപറഞ്ഞിതുഞാനവൾക്കു
ള്ളാക്കാന്ത്യതൻഗുണമതിന്റെപരീക്ഷചെയ്വാൻ (൫൭)

നന്നല്ലേജലമിങ്ങയേചമതപുല്ലിത്യാദിയെല്ലാംലഭി

ഷ്ടുന്നില്ലേസുഖമസ്വാശക്തിസമമായല്ലേതപണ്ടൊപ്പുറ്റും
ഇന്നില്ലേദയസ്സൃത്രമതിലുംനിന്മാനസത്താമില
ങ്ങളെന്നെല്ലാംകുശലങ്ങളുമായവളോടോദ്യോലിച്ചുചോദിച്ചുഞാൻ

ശ്രീനാരായണൻ—ചോദ്യത്തിൻെറ തുടച്ചുകൊള്ളാം. ന ന്നെ അകന്നുനിന്നുകൊണ്ടാണ. സമ്മതിച്ചു ഇങ്ങിനെതന്നെ യാണ വേണ്ടതു. പിന്നെപിന്നെ.

പരമേശ്വരൻ— പിന്നെ തപസ്സോടുകൂടീട്ടു അവളെ കറ ച്ചു പ്രശംസിച്ചിട്ടു

നന്നാസ്സീചെയ്യേണ്ടിസ്സൽക്രിയപരമുപകാരം
    നമുക്കെന്നതോർത്താ
ലെന്നായീനമ്മളെന്നാങ്ങറികഭവതിയിൽ
    തിങ്ങുമിസ്നേഹമൂലം
എന്നാലൊന്നോറമുള്ളിൽക്ഷമതടവിയ
    നിന്നോടുചോദിച്ചിടുന്നേ
നിന്നാര്യേവിപ്രജാതിസ്സുടയചപലത
    ങ്ങോർത്തസൽപ്പാത്രമാംഞാൻ (൧൨)

ചന്തംനല്ലാഭിജാത്യംതരുണതധനമിത്യാദിചേരുന്നോരണ്ടു
ന്നെന്തിന്നീക്കാട്ടിൽവന്നിവിധമരചിതമാസ്സന്തപംചെയ്യിടുന്നു
ചിന്തുംപ്രേമംകലന്നുള്ളോരുവനെയറനോക്കിടുവാനെങ്കിലോനി
ചിന്തിസ്സുംമുമ്പിൽവന്നിട്ടിയിതവകഴൽക്കുപ്പാത്തരാത്തമാംഗി

അതുകൊണ്ടു അങ്ങിനെ മൊഗ്രഹംകൊണ്ടും തപസ്സുചെ യ്യാൻഅങ്ങേക്കു സംഗതിവരില്ല.

വാക്യംഞാൻപറഞ്ഞപ്പോൾ വാസ്സുമുഖംക്ഷേമാദരോടുടൻ
ദീർഘശ്വാസമതൊന്നിട്ടാൾ ദീർഘാക്ഷിമണിയാമവൾ

ശ്രീനാരായണൻ— ഉള്ളുകരിഞ്ഞു പറഞ്ഞാലിളകാത്താളു ണ്ടോ. പിന്നെപിന്നെ.

ശ്രീപരമേശ്വരൻ— ഇപ്പോൾ ഈ ച്ചുടുള്ള നെടുവീർപ്പുകൊ ണ്ടു തപസ്സിൻെറ കാരണമിതുതന്നെയാണെന്നാണ വിചാരിച്ചേ ണ്ടതു. എങ്കിലും ഇനിയ്ക്കിവിടെ സംശയംതീരുന്നില്ല. എന്തു ന്നാല്ലേ. നിനക്കൊരാളെ പ്രാത്ഥിക്കേണ്ടിവരാൻതന്നെ വളരെ പ്രയാസം. അങ്ങിനെയിരിക്കുമ്പോളങ്ങിനെയാണ പ്രാ

ത്ഥിച്ചാൽ കിട്ടാതെകണ്ടുവരുന്നത. അതിനെയുംവെച്ചു നിന ക്കങ്ങിനെ ഒരാളുണ്ടെങ്കിൽ അവൻ സാമാന്യത്തിലധികം കഠി നക്കാരനും വിഡ്ഢിയുമാണെ നിശ്ചയംതന്നെ.

പൂവൊന്നിട്ടുംമുട്ടതയുംമലർമങ്കതോറു
പോവുന്നനല്ലോരഴകുംകലരുംതവാംഗം
ഏവംചുടച്ചവെയിൽകൊണ്ടുരുകുന്നകണ്ടാ
ലാവണ്യസാരമതുമങ്ങിളകാതെയാമോ (൧൭)

കഷ്ടം ഇനിയുമിങ്ങിനെ എത്രദിവസമാണെ നിനക്കു ബുദ്ധി മുട്ടേണ്ടിവരുന്നത. എന്നാലിനിയ്ക്കു കുറച്ചു തപസ്സുണ്ട. നിന്റെ ഇഷ്ടം സാധിപ്പാനായിട്ട ഞാനതിന്റെ പാതി തരാം. പക്ഷെ ആ ആളാരാണെ യോഗ്യനാണോ എന്ന ഇനിയ്ക്കുകൂടി അറി ഞ്ഞാൽകൊള്ളാമെന്നുണ്ട.

ശ്രീനാരായണൻ—ഒ- ഉള്ളിൽതട്ടുന്ന ചോദ്യമാണിത.

ശ്രീപ— ഏവംകടന്നഹമുരച്ചതുകേട്ടനേരം
ഭാവംപകർന്നവളുടൻസഖിതന്റെനേരെ
ഭാവജ്ഞപാകമളവിൽതെളിയുന്നപത്മ
ശ്രീയിങ്ങിടുംമിഴികൾകൊണ്ടഴകോടുനോക്കി (൧൮)

പരേംഗിതജ്ഞതാനമുള്ളിൽപരംപ്പെട്ടുന്നൊരാസ്സഖി
പറഞ്ഞിടാതെകണ്ടപ്പോൾപറഞ്ഞാളെന്നൊടിങ്ങനെ

എല്ലാദ്ദേവകളേയുമേറമവമാനിച്ചിട്ടുമാരന്റെമെ
മെല്ലെബ്ഭസ്മമതാക്കിയോരുമവനെബ്ഭർത്താവതാക്കീട്ടുവാൻ
വല്ലംത്തുള്ളൊരുകാമമോട്ടുമതുസാധിപ്പാനുപായങ്ങൾമ
റ്റില്ലാഞ്ഞിതിങ്ങിനെവാശിപ്പൂണ്ടിവൾതപം ചെയ്യുന്നപൊയ്യല്ലമേ

ശ്രീനാരായണൻ—ഇതുകൊണ്ടിവളുടെ തപസ്സിന്റെ പ്ര യോജനം ഇന്നതാണെന്നറിയാറായി.

ശ്രീപരമേശ്വരൻ—പിന്നെയും ഞാൻ ചോദിച്ചു.

ശ്രീനാരായണൻ—ഫ് ഫ – അവസാനിച്ചില്ലെ– കേൾക്ക ട്ടെ– പിന്നെപിന്നെ–

ശ്രീപ— ഉല്ലാസമോടിതൊരുനൽപരിഹാസവാക്ക
തല്ലേമഹാവിദുഷിയെന്നഹമോതിയപ്പോൾ
മെല്ലെന്നുതന്റെജപമാലസരോജമൊട്ടും
വെല്ലുംകരാഗ്രമതിലിട്ടുമയേവമോതി (൧൯)

സ്വാന്തേ വിവാദമിതു വിട്ടിതു നാൾമുതൽക്ക
കാന്തേ ധരിക്കു തവ ദാസനതായിട്ടേ ഞാൻ

എന്നു പറഞ്ഞ ഞാനവളെപിടിച്ചനിന്നി

ശ്രീനാരായണൻ—അല്ല, പാർവ്വതിയുടെ കാലിന്മേലല്ല അങ്ങുന്ന പിടിച്ചതെന്നുണ്ടോ.

ശ്രീപരമേശ്വരൻ—അസ്സാരതെററിപ്പോയി. അവൾ പോവാൻ ഭാവിച്ചപ്പോഴത്തെ പരിഭ്രമംകൊണ്ട ഞാൻ അത ഓൎത്തില്ല. കയ്യിന്മേലെപിടിച്ചുള്ളു. ആട്ടെ ഇനി ആയിക്കൊള്ളാം.

ശ്രീനാരായണൻ—ഇപ്പോഴും ഇവിടുത്തെ സേവ എന്നോക്കാൾ നന്നെ കൂടുമെന്നുണ്ടോ പാർവ്വതിക്കു.

ശ്രീപരമേശ്വരൻ—

ഇന്നെന്തിവണ്ണമെന്നോടു നന്ദ്യാ ചോദിച്ചിടുന്നതും
ഒന്നല്ലേ നമ്മളുൾത്താരിൽ നന്നായ്ചിന്തിച്ചിടുംവിധൌ

ശ്രീനാരായണൻ—നമ്മളൊന്നാണെന്നുവെച്ചാലും ഇങ്ങിനെ ചോദിക്കരുതെ. തന്നോക്കാൾ തന്നെ പ്രമാണമാണെ ഓൎത്ത അങ്ങിനെയുള്ളാളുകളില്ല.

ശ്രീപരമേശ്വരൻ—മതിമതി തന്റെ പരിഹാസം. ഇതിനൊക്കെ ഉത്തരംപറവാനിപ്പോഴും അവസരമില്ല.

ശ്രീനാരായണൻ—എന്താത.

ശ്രീപരമേശ്വരൻ—കുറെച്ചു കാലംകൂടി കഴിച്ചുകൂട്ടണമല്ലൊ എന്നുള്ള പരിഭ്രമംകൊണ്ട പരിഭ്രമമാണുള്ളിൽ അത്രതന്നെ.

ശ്രീനാരായണൻ—

ആലോചിക്കുമ്പൊഴീയല്പകാലംവേഗാൽ കഴിക്കുവാൻ
കാലാരിയായൊരങ്ങെക്കും ചാലേയത്നം ഭവിച്ചിതോ

ശ്രീപരമേശ്വരൻ—തന്റെ ഫലിതത്തിന്നുള്ള സമയംനന്ന പൂച്ചെക്ക വിളയാട്ടം എലിക്ക പ്രാണവേദന അല്ലേ.

ശ്രീനാരായണൻ—അത്ര സഹിക്കാൻവയ്യാത്തതുണ്ടെങ്കിൽ അവളെ അപ്പോഴും തന്നെ കാളപ്പുറത്ത കേററി ഇങ്ങോട്ട കൊണ്ടുപോരായിരുന്നില്ലേ. ഹിമവാനുമററും അറിഞ്ഞിങ്ങിനെമുറെക്കുവേണമെന്ന എന്തിനാണ നിശ്ചയിച്ചത.

ശ്രീപരമേശ്വരൻ—പാർവ്വതിയുടെ അഭിപ്രായത്തെ അനുസരിക്കുന്നോണ്ട. അതുകൊണ്ട വൈഷമ്യമൊന്നുമില്ല. പിന്നെ

ഈ സപ്തർഷികളാണ ഇനി മൂന്ന ദിവസത്തേക്ക മുഹൂർത്തമില്ലെന്നൊക്കെ പറഞ്ഞു ഭംഗലടമാക്കിത്തീർത്തത.

ശ്രീനാരായണൻ—(ചിരിച്ചുംകൊണ്ട) ആ് ഹാ -കൊള്ളാം

ശ്രീപരമേശ്വരൻ—നേരമ്പോക്കല്ല ഭയംകൊണ്ടും അതുനിമിത്തം ഇയ്യിസ്സാൻ വയ്യാത്ത കാമനെക്കൊണ്ടും ഇനിയ്ക്കിപ്പോളൊരു ഇരിക്കപ്പൊറുതിയില്ലാതെ കണ്ടായി. (ആകാശത്തിൽലക്ഷ്യം വെച്ചിട്ട)

ഭയമിനിക്കധികമായലംഭയയില്ലാതെയായിതോ
അയ്യോമന്മഥതാരേറെൻതാൻപ്രയോഗിക്കുന്നതന്യനീ

ശ്രീനാരായണൻ—എയ്- ഇദ്ദേഹത്തിന്റെ പരിഭ്രമംകൊള്ളുകടന്നുതുടങ്ങിയല്ലൊ. ആട്ടെ വഴിയുണ്ട. (സ്പഷ്ടം) പാർവ്വതിയുടെ പ്രകൃതിഗുണത്തിന്റെ പോലെ ആകൃതിഗുണത്തിന്റെയും അനുഭവം ഇനിയ്ക്കുവരുത്തുവാൻ വല്ല ഉപായങ്ങളുണ്ടൊ.

ശ്രീപരമേശ്വരൻ—ഞാനൊന്നന്വേഷിച്ചുനോക്കാം. (കരെച്ചാക്കെ) ആരാണവിടെ.

// നന്ദികേശ്വരൻ—(ചിത്രമെഴുതുന്ന സാമാനങ്ങളോടുകൂടി പ്രവേശിച്ചിട്ട) അടിയൻ.

ശ്രീപരമേശ്വരൻ—അതൊക്കെ ഇവിടെകൊണ്ടുവെയ്ക്കു.

നന്ദികേശ്വരൻ—(അതുചെയ്യുന്നു)

ശ്രീനാരായണൻ— (നന്ദികേശ്വരനെ നോക്കിട്ട) കൊള്ളാം. ഇയ്യാളെവേണ്ടില്ല. എള്ള എന്നപറഞ്ഞാൽ എണ്ണ കൊണ്ടുവരും. അത്ര ബുദ്ധിമാനാണ.

ശ്രീപരമേശ്വരൻ— അങ്ങോട്ടുതന്നെ ചെല്ലു.

(നന്ദികേശ്വരൻ പോയി.)

ശ്രീപരമേശ്വരൻ— (എഴുതിക്കൊണ്ട)

നിറഞ്ഞിട്ടുംബാഷ്പജലംനിമിത്തം
മറഞ്ഞുപോകുന്നതുകാരണത്താൽ
അറിഞ്ഞുകൊണ്ടിട്ടുകരേഖയെല്ലാം
തിരഞ്ഞുകൊണ്ടിങ്ങെഴുതാൻപ്രയാസം (ഫലം)

ശ്രീനാരായണൻ— ഇനിയ്ക്കൊന്നു കാണാതെകണ്ട കഴിയില്ല. സാവധാനത്തിലിരുന്നെഴുതു.

ശ്രീപരമേശ്വരൻ— (എഴുതുന്നു)

ശ്രീപരമേശ്വരൻ—

പാരാതപ്പോളസഹ്യരാവമതിയന്നീടുന്നൊരെൻവാക്കിനാൽ
ഘോരസ്വീയധരാധരാധിപതിതൻപെണ്ണെന്നതൽപോലെസഖേ

ശ്രീനാരായണൻ—

പലപലമൃഗസംഘംതാപഭാരംകെടുപ്പാൻ
ജലമൊഴുകിടുമാറോടൊക്കെയാറോടിടുന്നു

ശ്രീപരമേശ്വരൻ—

വലിയൊരാഴികൊഴുകിക്കൊണ്ടിതാമുമ്പിൽനില്ക്കും
മലമകളൊരുചേരാനിന്നതൊന്നെന്നപോലെ

(എന്നു വേഗത്തിൽ എണീറ്റു മൂന്നു നാലടി വെക്കുന്നു)

ശ്രീനാരായണൻ— (എണീറ്റു)

ഏ - വരട്ടെ വരട്ടെ നില്ക്കൂ നില്ക്കൂ എന്നു (ശ്രീപരമേശ്വരന്റെ കയ്യിന്മേൽ പിടിക്കുന്നു)

ശ്രീപരമേശ്വരൻ— ഐ. സങ്കല്പമാത്രംകൊണ്ടു കാര്യ്യ ഗോഷ്ഠിതം കാട്ടിപ്പോയി. (കണ്ടോളം ഇളിക്കുന്നു.)

ശ്രീനാരായണൻ—

ആരാൽമൃഗവ്രജമിതാമൃഗതൃഷ്ണയിൽത്ത
നീരാശികണ്ടുവിവശതയോടടുത്തിടുന്നു

ശ്രീപരമേശ്വരൻ—

പാരംഭ്രമത്തൊടിഹഞാൻമൃഗതൃഷ്ണയിൽത്ത
ഗൌരീശമീമതു കണ്ടുള്ളവെന്നപോലെ (ചിരി)

ശ്രീനാരായണൻ—

ചിത്തത്തിൽകടുചാപലമിപ്പോളൊഴിയുന്നില്ലുഗ്രസന്താപമി
പ്പുത്തൻപൂമലർവാടിചെന്നുവശാൽത്തൊന്നാശ്രിതാനന്ദന

ശ്രീപരമേശ്വരൻ—

അത്യന്തംസമമോടുശൈലസുതയാലേറ്റീട്ടുടൻഞാനിനി
കളുന്നോദമനോജ്ഞതാപമിതറിഞ്ഞീടാത്തവണ്ണം സഖേ

ശ്രീനാരായണൻ— നോക്കിനി മാദ്ധ്യാഹ്നികത്തിനു പോക

(എല്ലാവരും പോയി)

കാരുണ്യസംഭ്രമം എന്ന

നാലാമങ്കം കഴിഞ്ഞു.

# ഉമാവിവാഹം.

## അഞ്ചാമങ്കം.



(അനന്തരം ഒരു പെണ്ണ പ്രവേശിക്കുന്നു)

പെണ്ണ— (എല്ലാടവും നോക്കീട്ട) ഒരു വേനൽക്ക ഒരുവൎഷമെന്നുള്ളത ശരിതന്നെയാണ.

മുമ്പിൽപാൎവ്വതിനാട്ടിലേക്കിവിടെനിന്നിട്ടങ്ങുപോകുംദിനം
വമ്പിച്ചോരുവിഷാദമാംവിനകൾകണ്ണീരാൽപ്പെട്ടൊരീപട്ടണം
അമ്പോടിപ്പോളുമാവിവാഹസമയേദിവ്യോത്സവാനന്ദമാം
ജൃംഭിച്ചോരമൃതാംബുരാശിയിലഹോനീന്തുന്നിതെന്നോമലാൽ

അമ്പമ്പ— ഇപ്പോൾ ഈ നഗരത്തിന്റെ ഒരു ശോഭ അതികേമംതന്നെ.

സ്വൎണ്ണാലങ്കരണങ്ങളാൽസരസമായ്പ്പൂത്തുംകൊടിക്കൂറയാം
ചിന്നപ്പട്ടുകളാൽതളിൎത്തുമധികംമിന്നീട്ടമിപ്പട്ടണം
ആനന്ദത്തൊടുകാണികൾക്കുനയനങ്ങൾക്കക്ഷയംനൽഫലം
താനേതന്നെകൊടുക്കയാലിഹഫലിച്ചിട്ടുണ്ടതെന്നുംധ്രുവം

അത്രതന്നെയല്ല.

മിത്രൻപോലുല്ലസിക്കുംമണിഗണമതിനാൽ
തീൎത്തനൽഗോപുരാന്തത്തിൽ
കുത്തുംതീക്കൊപ്പമേകംപ്രഭയതിൽവഴുക
ന്നിപ്പുരംകൈവല്ലൊടിപ്പോൾ
ചിത്തേഗൌരീവിവാഹപ്രമദമൊഴുകൊടുക
ന്നൈക്യത്താൽകൌതുകല്ലേ
ണ്ടിത്ഥംതിൽവൃഗ്രിമധ്യസ്ഥിതിയിലൊടിക്കാതെപി
കണ്ണാതാളെന്നതോന്നാം (൨൦൫)

(നേരെനോക്കീട്ട) ആരാണിവരുന്നത. ലക്ഷ്മിയല്ലെ.

(അനന്തരം ലക്ഷ്മി പ്രവേശിക്കുന്നു)

ലക്ഷ്മി— ആവൂ, ശിവ, ശിവ, എന്തൊരു തിരക്കാണ അകത്ത. എന്റെ ശരീരമൊക്കെ വല്ലാതെകണ്ട ഞെരിഞ്ഞുപോയി ആനട്ടക്കവെച്ചതന്നെ ഞെരിഞ്ഞ ചത്തുപോകുമെന്ന വിചാരിച്ചു ഞാൻ. ഒരു വിധത്തിലിവിടെവന്ന വശായല്ലൊ. ഭാഗ്യം.

(നെരെനോക്കീട്ട) എയ്- നാരായണിയൊ- നാരായണിയെ കണ്ടില്ലാ എന്താണാവോ എന്ന തമ്പുരാട്ടി കല്പിച്ചു.

നാരായണി— അയ്യോ ഞാനീതിരക്കിൽ എങ്ങിനെ അകത്തെക്ക കടന്നുചെല്ലും.

ലക്ഷ്മി— പിന്നെ തമ്പുരാട്ടിതന്നെ ആറും അരുളിച്ചെയ്തു അവൾക്ക പിറക്കുമാസം പത്തായി. ഈ തിരക്കിൽ വരാൻ വയ്യാഞ്ഞിട്ടായിരിക്കും എന്ന.

നാരായണി— വിവരങ്ങളൊക്കെ ഇത്ര സൂക്ഷ്മമായിട്ട അറിവാൻ ഇതുപോലെ ആരാണ (ലക്ഷ്മിയുടെ മുഖത്തനോക്കി ചിരിച്ചുംകൊണ്ട)

പാരമത്തരസമായകുണ്ഡലം
ഭൂരിമോദമൊടുകാതിലിട്ടുടൻ
സൈ്വരമിങ്ങിനെനടപ്പതെന്തുനീ
ഭീരുവേഷമിതുനന്നനന്നൊടെ. (൧൦൧)

ലക്ഷ്മി— (കാതിൽ തപ്പിനോക്കീട്ട) അയ്യോ എടത്തെകാതിലെ തോട പോയല്ലൊ. എങ്ങിനെയാണ പോയതെന്ന സംശയിക്കാനില്ല. ഈ തിരക്കിലുന്തും തള്ളും കൊണ്ടതന്നെ. കഷ്ടം നല്ല തോടായിരുന്നു. ഇനി ഈ തോടും ഊരുകതന്നെ. (അതു ചെയ്യുന്നു)

നാരായണി— അകത്ത വലിയ കലശലാണ അല്ലേ.

ലക്ഷ്മി— ഓ-

ചിലരുടെവളകുടഞ്ഞിരിച്ചും ചിലരുടെമുഖത്തിൽ തൊത്തിവപൊഴി
ചിലരുടെതോടകൊഴിച്ചുംപലകലശലുമിത്തിരക്കചേർന്നു [ച്ചും

നാരാ— പാരുചായപൊൻകുണ്ഡലമൊടവിട്ടു
തൂങ്ങിക്കിടക്കുന്നവകണ്ണുപാരം
ഭംഗ്യാകുചാകൊണ്ടുമറച്ചുകൊൾക
മന്ദാക്ഷനീകെളിതുസമ്പ്രദായം (൧൦൪)

ലക്ഷ്മി—(അത്ഭുതം ചെയ്തിട്ട) ഞാനൊരു ദിവസവും കൊണ്ടാടി ട്ടാതെ ഇരിക്കാറില്ല. ഇന്ന വിശേഷദിവസം അശേഷം പട്ടിണി എന്ന കൂട്ടത്തിലായി.

(അനന്തരം ഒരു കാവൽക്കാരത്തി പ്രവേശിക്കുന്നു)

കാവൽക്കാരത്തി—(ലക്ഷ്മിയോട)

പരമിത്തിരക്കിലിഹ നിനക്കൊന്നായ കുരട്ടുമിത്തെരിച്ചപോലെയെന്ന
ഒരുവാർത്തരകമാംകൈകാരണെ മൊതച്ചുട്ടുകരട്ടുഞാനന്യകരുന്നേൻ

എന്ന പറഞ്ഞുകൊണ്ടുകണ്ണെമെന്ന ചെറിയൊരു മുട്ടി കല്പിച്ചതന്ന അയച്ചതാണിത (എന്ന കുറെ ലക്ഷ്മിയുടെ കയ്യിൽകൊടുക്കുന്നു)

ലക്ഷ്മി—(വാങ്ങിച്ചിട്ട) നാരായണി ഇത നോക്കു.

നാരായണി—(നോക്കീട്ട) മറെറാ കുറിനേക്കാൾ ഭംഗിയും കല്പകളും അധികം നന്ന.

ലക്ഷ്മി—അതിനെന്താണ സംശയം. ഇത വിചാരിക്കു. എന്റെ കാതിലെ കുറ പോയതഞാനറിയുംമുമ്പിൽ അവിടുന്ന എങ്ങിനെ അറിഞ്ഞു. ഇതൊക്കെ കാണുമ്പോൾ അവിടുക്ക ദിവ്യചക്ഷുസ്സുണ്ടെന്ന തോന്നും. എല്ലാരുടെകൊണ്ടുംഅമ്മയെക്കാട്ടിലും അച്ഛനെകാട്ടിലും വളരെ ഗുണം കൂടും പാർവ്വതിക്കു.

നാരായണി—അമ്മയെകാട്ടിലും അച്ഛനെകാട്ടിലും വളരെ ഗുണം കൂടുമെന്ന തന്നെയല്ല ഇത്ര ഗുണങ്ങളുണ്ടായിട്ട ഇന്ന ആരാണുള്ളത.

വാരാശിക്കാഴമുണ്ടോ വടിവുടയൊരു വാഗ്ധാടി വാണിക്കുമുണ്ടോ
ധീരത്വം കുന്നിനുണ്ടോ ജലനിധിതനയക്കൌശസൌന്ദര്യമുണ്ടോ
കാരുണ്യം താനഹംസാവട്ടതകളുമുണ്ടോ സർവ്വലോകേശനുണ്ടോ
താരുണ്യത്തുള്ളലോകംഗുണഗണമെഴുമിപ്പാർവ്വതിക്കുള്ളപോലെ

ലക്ഷ്മി—

ഇങ്ങിനെയുള്ളൊരുപാർവ്വതിചരിതങ്ങൾ ഓതിയതാർക്കു വിളയാൻമാത്രം
ഉണ്ടാകുന്നതപ്പോൾ മേല്പൊരുമംഗളമെന്തൊന്നുചെയ്യുമുപജാനം

നാരായണി—അവിടുത്തെ കല്പിച്ചിക്കുറിയിടുക്ക ആരാണപ്പോൾ അണിക്ക ഇതൊക്കെ കഴിഞ്ഞില്ല.

കാവൽക്കാരത്തി—ഉവ്വ.

നാരായണി—ഇപ്പോൾ എന്താണ അവിടെ പ്രകൃതം

ശ്രീകൃത്തികണ്ഠൻ- (മഹർഷിമാരെനോക്കി മന്ദസ്മിതം ചെയ്യുന്നു)

ഹിമവാൻ- (വന്ദിയ്ക്കുന്നു)

മഹർഷിമാർ—

മുരഹരജയവിഷ്ണോ ദേവലോകൈകവന്ദ്യ
പുരഹരപദമാമെൻ പാർവ്വതീനാഥപാഹി
ഗിരിശനുടെഗൃഹത്താം പൂർണ്ണപുണ്യാംബുരാശേ
ഗിരിതിലകഭവാനും ഞങ്ങളും ഭാഗ്യരായ്വന്നു

ഹിമവാൻ- (ലജ്ജിയ്ക്കുന്നു)

ശ്രീനാരദൻ— (വിചാരം) എത്രദിവസമായി സാമാന്യം പോലെ ഒരു യുദ്ധംകണ്ടിട്ടു. ഈ വേളികഴിഞ്ഞു ഭഗവാനു ഒരു പുത്രനുണ്ടായാലൊരു യുദ്ധംകാണാൻ സംഗതി വരുമായിരിക്കും. അയ്യോ ഇനി അതിന്നു കുറെതാമസമുണ്ടല്ലോ. എന്താ കാട്ടാ. ഒരു നിവൃത്തിയില്ല. അത്രത്തോളം ഉപായത്തിലുള്ള വല്ലയുദ്ധവും കണ്ടു കാലംകഴിച്ചുകൂട്ടു. (ആലോചിച്ചിട്ടു) ഇപ്പോഴും ഇങ്ങിനെ ചെയ്യുകതന്നെ. (നാലു പുറത്തും നോക്കി അത്ഭുതംനടിച്ചുംകൊണ്ടു സ്വകാര്യം)

അത്ഭുതമത്ഭുതമാരാലിപ്പാളികളുഴല്ലുതിപ്പാശേ
കെല്പോടിതിൻഗുണമെല്ലാംസൽപ്രസംഗമോതുവാൻമിടുക്കില്ല

(എന്നു കയ്യുകളുടെ നഖം കൂട്ടി ഉരസിക്കൊണ്ടു അണിയറയിലേക്കു നോക്കി തലകുലുക്കിക്കൊണ്ടു)- അയ്യയ്യോ ബഹുരസം ബഹുരസം.

ധിക്കാരത്തോടുതള്ളീടുന്നബലമോടിന്ദ്രനും ചന്ദ്രനും
നീല്ക്കാതത്തൊടുവാങ്ങിടുന്നവരുണന്നസ്വർത്തിനാൽപാവകൻ
ഒക്കപ്പോടൊരുമിച്ചുചേർന്നിതതിരുക്കിടുന്നകാവൽസ്ഥല
ത്തിക്കാലത്തുഴകളുച്ചുലിതിയുക്കീടുന്നനന്ദീശചൻ (വരുന്നു

(അണിയറയിൽ)

പടുതപമൊടിങ്ങിനെതള്ളിയുന്തി
ട്ടുടുത്തിടുന്നൊന്നിനികണ്ണനില്ലിൻ
തടുത്തിടുന്നൊന്നിനിയങ്ങൊരാളെ
കടത്തുവാൻകല്പനവേണമല്ലോ— എന്നു (വരു).

നാരദൻ—(വിചാരം)

അയ്യോ ദേവകളെല്ലാരും പേടിച്ചുകരയുന്നു. ഉവ്വ: ഈ കൂട്ട

ഇന്ദ്രൻ—

മുരഹരകൃപയോടുമിവിടുന്നരുളിച്ചെയ്തോരുവചനപീയൂഷം
പരിചൊടുസേവിച്ചിട്ടെൻപരിതാപമശേഷമകന്നുപോയിപ്പോൾ

ബ്രഹ്മാവ—ഭഗവാന്റെ നേത്രാഗ്നിയിലിങ്ങിനെ ദഹിച്ചതു കൊണ്ടു കാമനവല്യതായിട്ടുള്ള ശ്രേയസ്സുവരും.

ദേവകൾ—(ആശ്ചര്യത്തോടുകൂടി) അതെന്താണെന്നു കേട്ടാൽ കൊള്ളാം.

ബ്രഹ്മാവ—

മന്നിൻഭാരംനശിപ്പിപ്പതിനുമമിതപാപക്ഷയാർത്ഥിസ്സുമായി
ട്ടിന്നിശ്രീകൃഷ്ണനായിട്ടിളയിലവതരിച്ചീടുമീക്കൈടഭാരി
അന്നീദ്ദേവന്റെപുത്രത്വമൊടുടനെജനിച്ചീടുമീമന്മഥന്താ
നെന്നാൽസൌന്ദൎയ്യമുഖ്യാഖിലഗുണവുമിവനെട്ടിരട്ടിസ്സുമല്ലൊ

ദേവകൾ—

ശ്രീസേവ്യന്മാർഭവാന്മാരടിതൊഴുമടിയങ്ങൾക്കടൻമേലിമേലാം
ഭാസിക്കുംസൽഗുണൈശ്വൎയ്യത്തിനുഴലധുനാതന്നതുംനന്നിതത്രേ
ശാസിച്ചുംബാലരെക്കൊണ്ടറിവുടയമഹത്തുക്കളുമ്പോടുവിദ്യാ
ഭ്യാസക്ലേശംസഹിപ്പിച്ചിടുമിതുസതതംപൃഥ്വിയിൽസിദ്ധമല്ലൊ

ശ്രീനാരദ— അത്യന്തശക്തികലരുംസുതനിന്നിയുണ്ടാം
മൃത്യുഞ്ജയന്നധുനയാണ്ടുഭഗവൽകുമാരൻ
അത്യുഗ്രദൈത്യനിധനംസമരേകഴിച്ചും
വ്യത്യാസമേകിൽവരുമോവിധിതൻവിധിസ്സു

അതുകൊണ്ടു നിങ്ങൾക്കാർക്കും ഇനി ഒട്ടും ദുഃഖം വേണ്ട (ദേവകളെല്ലാവരും സന്തോഷിച്ചുംകൊണ്ടു തൊഴുന്നു.)

ശ്രീപരമേശ്വരൻ— (ദേവകളോടുംമഹർഷിമാരോടും) എന്നാലങ്ങിനെയാട്ടെ. (ദേവകളും മഹർഷിമാരുംപോയി.)

ഹിമവാൻ—ഇവരെയൊക്കെവേണ്ടതുപോലെ സൽകരിക്കാൻ ഞാനും പോട്ടെ.

ശ്രീപരമേശ്വരൻ—അങ്ങിനെയാട്ടെ.

(പുരോഹിതനോടുംകൂടി ഹിമവാൻപോയി)

മേന— നമ്മൾക്കും സൽകരിക്കേണ്ടതാളുകൾ വളരെയുണ്ടല്ലൊ

ശ്രീഭഗവതി—ശരി ശരി വേഗത്തിൽപോണം.

(പാൎവ്വതിയൊഴിച്ചു ശേഷം സ്ത്രീകളൊക്കെപോയി)

